നിരീക്ഷണം

കെ. രാജേശ്വരി





# ദാവീദും ബത്ശേബയും 21ാം നൂറ്റാണ്ടിൽ

2002ാമാണ്ട് ഡിസംബർ 16ന് ദൽഹിയിൽ നടന്ന നാഷനൽ കൗൺസിൽ ഫോർ എജുക്കേഷനൽ റിസർച്ച് ആൻറ് ട്രെയ്നിംഗിൻെറ (എൻ.സി.ഇ.ആർ.ടി) വാർഷിക പൊതുയോഗത്തിൽനിന്ന് എൻ.ഡി.എ ഇതര സംസ്ഥാന വിദ്യാഭ്യാസമന്ത്രിമാർ ഇറങ്ങിപ്പോക്ക് നടത്തി. ഇറങ്ങിപ്പോക്കിന് നേതൃത്വം നൽകിയത് പശ്ചിമ ബംഗാളിൽനിന്നുള്ള സഖാവ് കാന്തിബിശ്വാസ്. പാഠപുസ്തകങ്ങളിലൂടെ വർഗീയ അജണ്ട നടപ്പാക്കാനുള്ള നീക്കം തങ്ങളുടെ സംസ്ഥാനങ്ങളിൽ അനുവദിക്കില്ലെന്ന് ഇറങ്ങിപ്പോയ മന്ത്രിമാർ പ്രഖ്യാപിച്ചു.

പറയുമ്പോൾ എല്ലാം പറയണമല്ലോ? ഇറങ്ങിപ്പോയവരുടെ കൂട്ടത്തിൽ കേരള വിദ്യാഭ്യാസമന്ത്രി ജനാബ് നാലകത്ത് സൂപ്പിയും ഉണ്ടായിരുന്നു. വളച്ചൊടിക്കപ്പെട്ടതും അസത്യജടിലവുമായ പാഠപുസ്തകങ്ങളെ അപലപിക്കുന്ന പ്രമേയത്തിൽ അദ്ദേഹവും ഒപ്പിട്ടു.

ദൽഹിയിലെ യോഗം കഴിഞ്ഞ് നാലാംദിവസം ഒമ്പതാംതരത്തിലെ മലയാള പാഠാവലിയിൽനിന്ന് സി.ജെ. തോമസിൻെറ 'ആ മനുഷ്യൻ നീ തന്നെ' പുറത്തായി. ആ മനുഷ്യൻ പുറത്തായതോടെ പാഠങ്ങളുടെ എണ്ണം 24 ആയി കുറഞ്ഞു. നിരങ്ങിപ്പാസുകാരായ വാധ്യാന്മാരുടെ ഭാഗ്യം -അത്രയും കുറച്ച് പഠിപ്പിച്ചാൽ മതി. കുട്ടികൾക്കും സുഖം -ദാവീദിൻെറ സ്വഭാവം വർണിക്കുക മുതലായ ചോദ്യങ്ങൾ ഒഴിവായി.

ബൈബിൾ പഴയ നിയമത്തിൽ സാമുവലിൻെറ രണ്ടാംപുസ്തകം 11, 12 അധ്യായങ്ങളിൽ വിവരിച്ചിട്ടുള്ളതാണ് ദാവീദിൻെറ ബത്ശേബാ പരിണയകഥ.

ഒരുനാൾ സന്ധ്യയാകാറായ സമയത്ത് ദാവീദ് മെത്തയിൽനിന്ന് എഴുന്നേറ്റ് രാജധാനിയുടെ മാളികമേൽ ഉലാവിക്കൊണ്ടിരിക്കുമ്പോൾ ഒരു സ്ത്രീ കുളിക്കുന്നത് മാളികയിൽനിന്ന് കണ്ടു; ആ സ്ത്രീ അതിസുന്ദരിയായിരുന്നു. ദാവീദ് ആളയച്ച് ആ സ്ത്രീയെപ്പറ്റി അന്വേഷിപ്പിച്ചു. അവൾ എലീയാമിൻെറ മകളും ഹിത്യനായ ഊരീയാവിൻെറ ഭാര്യയുമായ ബത്ത്-ശേബാ എന്ന് അറിഞ്ഞു. ദാവീദ് ദൂതന്മാരെ അയച്ച് അവളെ വരുത്തി; അവൾ അവൻെറ അടുക്കൽവന്നു; അവൾക്ക് ഋതുശുദ്ധി വന്നിരുന്നതുകൊണ്ട് അവൻ അവളോട് കൂടെ ശയിച്ചു; അവൾ തൻെറ വീട്ടിലേക്ക് മടങ്ങിപ്പോയി. ആ സ്ത്രീ ഗർഭം ധരിച്ചു. താൻ ഗർഭിണിയായിരിക്കുന്നു എന്ന് ദാവീദിന് വർത്തമാനം അയച്ചു. അപ്പോൾ ദാവീദ് ഊരീയാവെ തൻെറ അടുക്കൽ അയപ്പാൻ യോവാബിന് കൽപന അയച്ചു.... ഊരീയാവ് തൻെറ വീട്ടിൽ പോകാതെ യജമാനൻെറ സകല ഭൃത്യന്മാരോടും കൂടെ രാജധാനിയുടെ വാതിൽക്കൽ കിടന്നുറങ്ങി... ദാവീദ് യോവാബിന് ഒരു എഴുത്ത് എഴുതി ഊരീയാവിൻെറ കൈയിൽ കൊടുത്തയച്ചു. എഴുത്തിൽ പട കഠിനമായിരിക്കുന്നിടത്ത് ഊരീയാവെ മുന്നണിയിൽ നിറുത്തി വെട്ടുകൊണ്ട് മരിക്കത്തക്കവണ്ണം അവനെവിട്ട് പിന്മാറുവിൻ എന്ന് എഴുതിയിരുന്നു. ഊരീയാവിൻെറ ഭാര്യ തൻെറ ഭർത്താവ് മരിച്ചുപോയി എന്നുകേട്ടപ്പോൾ വിലപിച്ചു. വിലാപകാലം കഴിഞ്ഞശേഷം ദാവീദ് ആളയച്ച് അവളെ അരമനയിൽ വരുത്തി; അവൾ അവൻെറ ഭാര്യയായി, അവന് ഒരു മകനെ പ്രസവിച്ചു. എന്നാൽ ദാവീദ് ചെയ്തത് യഹോവക്കു അനിഷ്ടമായിരുന്നു. അനന്തരം യഹോവ നാഥാനെ ദാവീദിൻെറ അടുക്കൽ അയച്ചു. അവൻ ദാവീദിൻെറ അടുക്കൽചെന്ന് പറഞ്ഞത്: ഒരു പട്ടണത്തിൽ രണ്ട് പുരുഷന്മാർ ഉണ്ടായിരുന്നു. ഒരുത്തൻ ധനവാൻ, മറ്റവൻ ദരിദ്രൻ. ധനവാന് ആടുമാടുകൾ അനവധി ഉണ്ടായിരുന്നു. ദരിദ്രനോ താൻ വിലയ്ക്കുവാങ്ങി വളർത്തിയ ഒരു പെൺകുഞ്ഞാടല്ലാതെ ഒന്നും ഇല്ലായിരുന്നു. ...ധനവാൻെറ അടുക്കൽ ഒരു വഴിയാത്രക്കാരൻ വന്നു. തൻെറ അടുക്കൽ വന്ന വഴിപോക്കനുവേണ്ടി പാകംചെയ്‌വാൻ സ്വന്തം ആടുകളിൽ ഒന്നിനെ എടുപ്പാൻ മനസ്സാകാതെ അവൻ ആ ദരിദ്രൻെറ കുഞ്ഞാടിനെ പിടിച്ച് തൻെറ അടുക്കൽവന്ന ആൾക്കുവേണ്ടി പാകം ചെയ്തു.

അപ്പോൾ ദാവീദിൻെറ കോപം ആ മനുഷ്യൻെറ നേരെ ഏറ്റവും ജ്വലിച്ചു. അവൻ നാഥാനോട്, യഹോവയാണേ, ഇത് ചെയ്തവൻ മരണയോഗ്യൻ. അവൻ കനിവില്ലാതെ ഈ കാര്യം പ്രവർത്തിച്ചതുകൊണ്ട് ആ ആടിനുവേണ്ടി നാലിരട്ടി പകരം കൊടുക്കേണം എന്നുപറഞ്ഞു.

നാഥാൻ ദാവീദിനോട് പറഞ്ഞത്: ആ മനുഷ്യൻ നീ തന്നെ. യിസ്രായേലിൻെറ ദൈവമായ യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു: ഞാൻ നിന്നെ യിസ്രായേലിനു രാജാവായിട്ട് അഭിഷേകം ചെയ്തു, നിന്നെ ശൗലിൻെറ കൈയിൽനിന്ന് വിടുവിച്ചു. ഞാൻ നിനക്ക് നിൻെറ യജമാനൻെറ ഗൃഹത്തെയും നിൻെറ മാർവിടത്തിലേക്ക് നിൻെറ യജമാനൻെറ ഭാര്യമാരെയും തന്നു. യിസ്രായേൽ ഗൃഹത്തെയും യഹൂദാഗൃഹത്തെയും നിനക്കുതന്നു. പോരായെങ്കിൽ ഇന്നിന്നതും കൂടെ ഞാൻ നിനക്കുതരുമായിരുന്നു. നീ യഹോവയുടെ കൽപന നിരസിച്ചു. അവന് അനിഷ്

ടമായുള്ളത് ചെയ്തതെന്തിന്? ഹിത്യനായ ഊരീയാവെ വാൾകൊണ്ടുവെട്ടി അവൻെറ ഭാര്യയെ നിനക്ക് ഭാര്യയായിട്ട് എടുത്തു. അവനെ അമ്മോന്യരുടെ വാൾകൊണ്ട് കൊല്ലിച്ചു. നീ എന്നെ നിരസിച്ച് ഹിത്യനായ ഊരീയാവിൻെറ ഭാര്യയെ നിനക്ക് ഭാര്യയായിട്ട് എടുത്തതുകൊണ്ട് വാൾ നിൻെറ ഗൃഹത്തെ ഒരിക്കലും വിട്ടുമാറുകയില്ല.

യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു: നിൻെറ സ്വന്തഗൃഹത്തിൽനിന്ന് ഞാൻ നിനക്ക് അനർഥം വരുത്തും. നീ കാൺകെ ഞാൻ നിൻെറ ഭാര്യമാരെ എടുത്ത് നിൻെറ കൂട്ടുകാരന് കൊടുക്കും; അവൻ ഈ സൂര്യൻെറ വെട്ടത്തുതന്നെ നിൻെറ ഭാര്യമാരോടുകൂടെ ശയിക്കും. നീ അത് രഹസ്യത്തിൽ ചെയ്തു; ഞാനോ, ഈ കാര്യം യിസ്രായേലൊക്കെയും കാൺകെ സൂര്യൻെറ വെട്ടത്തുതന്നെ നടത്തും.

പാഠപുസ്തകകമ്മിറ്റിയിൽ 'ആ മനുഷ്യനെ'തിരെ വാളെടുത്തത് കോഴിക്കോട്ടെ ഒരു ട്രെയ്നിംഗ് കോളേജ് പ്രിൻസിപ്പൽ. ദാവീദ് രാജാവ് യഹോവയുടെ ആറാംപ്രമാണം ലംഘിച്ച് ശിക്ഷാർഹനായ നാടകം പഠിച്ചാൽ ചെറുബാല്യക്കാർ 'പേച്ചുപോം' എന്ന കാരണമാണ് അദ്ദേഹത്തിൽനിന്ന് നാം പ്രതീക്ഷിച്ചത്. പക്ഷേ, ദാർശനികവും ദൈവശാസ്ത്രപരവുമാണ് പ്രിൻസിപ്പലദ്ദേഹത്തിൻെറ ആക്ഷേപങ്ങൾ. ദാവീദ് പ്രവാചകന്മാരിലൊരാളാണെന്നും പ്രവാചകന്മാർ തെറ്റുചെയ്യാറില്ലെന്നും നാടകത്തിൽ ദാവീദ് തെറ്റുചെയ്തുവെന്ന് പറയുന്നത് മതവിശ്വാസത്തിനെതിരാണെന്നുമാണ് പ്രിൻസിപ്പലിൻെറ പക്ഷം. പാഠഭാഗങ്ങൾ തെരഞ്ഞെടുത്ത ഉപസമിതിയിൽ കാകദൃഷ്ടി ബകധ്യാനക്കാരനായ ഒരു കഥാകൃത്തും ഇടതുകാലിലെ മന്ത് വലതുകാലിലേക്ക് മാറ്റുന്ന കാസറ്റ് മഹാകവിയും അംഗങ്ങളായിരുന്നു. മതവികാരത്തെ പേടിച്ചാകണം, ഇരുവരും മൗനം പാലിച്ചു.

''അരഹാജി ദീൻകൊല്ലും'' എന്നൊരു ചൊല്ലുണ്ട് ഞങ്ങളുടെ നാട്ടിൽ. ''അടുക്കള വിട്ടുപോയില്ല, അറിവുള്ളോരെ കണ്ടില്ല, കിത്താബൊന്നും ഓതീല്ല, ഫത്വാക്കൊട്ടും കുറവീല'' എന്നുമുണ്ട് ഒരു കിസ്സ. (ഏറനാടൻ വാമൊഴിയിലെഴുതുന്നത് മുസൽമാൻമാരെ പരിഹസിക്കാനാണെന്ന ആക്ഷേപമുന്നയിച്ചുകൊണ്ട് ഡിസംബർ 20ൻെറ *ചന്ദ്രിക*യിൽ ഒരു പുമാൻ ലേഖനമെഴുതിയിരിക്കുന്നു. കുളിക്കാത്ത, താടിവടിക്കാത്ത പ്രാകൃതനായ ഒരു പത്രലേഖകനാണ് രാജേശ്വരി എന്ന ഹിന്ദുസ്ത്രീനാമം ധരിച്ച് സാഹിത്യരചന നടത്തുന്നതെന്ന കണ്ടുപിടിത്തവും ടിയാൻ നടത്തിയിട്ടുണ്ട്. ഖിയാമത്തിൻെറ അലാമത്തുകൾ എന്നല്ലാതെ എന്തുപറയാൻ?)

കാക്കാകാരണവന്മാരുടെ കാലംമുതൽ പാഠഭാഗങ്ങളുടെ കാര്യത്തിൽ തൽപരരാണ് മുസ്‌ലിംലീഗുകാർ. ഒന്നാമത്തെ കമ്യൂണിസ്റ്റ് മന്ത്രിസഭയുടെ കാലത്ത് 'ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്ന്' ഹൈസ്കൂളിൽ ഉപപാഠപുസ്തകമാക്കിയപ്പോൾ എന്തൊക്കെ പുക്കാറാണുണ്ടായത്! ഹൈക്കോടതിയിൽ മുസ്‌ലിം ജഡ്ജിയില്ല, ജില്ലാ ജഡ്ജിമാരിലും മുസ്‌ലിംകളില്ല, പബ്ലിക് സർവീസ് കമീഷനിലും അംഗമായി മുസ്‌ലിംകളാരുമില്ല എന്നു പ്രസംഗിച്ചു നടന്ന സി.എച്ച്. മുഹമ്മദ്കോയ വരെ 'ൻറുപ്പൂപ്പ...' പാഠപുസ്തകമാക്കിയതിനെ അപലപിച്ചു. ''...ബഷീറിൻെറ 'ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു' എന്ന പുസ്തകം ഇന്ന് ഹൈസ്കൂൾ ക്ലാസിൽ പഠിപ്പിക്കുന്നതിന് എടുത്തിട്ടുണ്ട്. കെട്ടിക്കാറായ ഒരു പെൺകുട്ടി കുപ്പായം അഴിച്ചുവെക്കുന്നതും പിന്നെ തുണി അഴിഞ്ഞുപോകുന്നതും നഗ്നമായ തുടയിൽ ഒരട്ട മിനുസമായി ഉരസുന്നതും കുട്ടികളെ പഠിപ്പിക്കുന്ന ഒരു പുസ്തകത്തിൽ എഴുതാൻ പാടില്ല. ആ പുസ്തകം ഒരു നോവലാണ്. മി. ബഷീർ ഒരു നല്ല നോവലെഴുത്തുകാരനും സാഹിത്യകാരനുമാണ്. അദ്ദേഹത്തെ വിമർശിക്കാൻ എനിക്ക് കഴിവില്ല, ആഗ്രഹവുമില്ല. അദ്ദേഹത്തെപ്പോലെ നോവലെഴുത്തിലോ സാഹിത്യത്തിലോ കഴിവുള്ളവർ വളരെ ചുരുക്കവുമാണ്. പക്ഷേ, ആ പുസ്തകം പാഠപുസ്തകമാക്കിയതിലാണ് എനിക്ക് വിയോജിപ്പ്. ഇപ്പോൾ പാഠപുസ്തകമാക്കിയ കൃതിയിലെ ചില വാചകങ്ങൾ ഈ നിയമസഭയിൽ വായിക്കാൻ കൊള്ളാത്തതായതുകൊണ്ട് ഞാൻ വായിക്കുന്നില്ല...''.

1974 കാലത്ത് ഒമ്പതാംതരത്തിൽ ഉപപാഠ പുസ്തകമായിരുന്ന 'ഭാരതരത്നം' എന്ന പുസ്തകത്തോടായിരുന്നു അടുത്ത പരാക്രമം. പണ്ഡിറ്റ് നെഹ്റുവിൻെറ ജീവചരിത്രമാണ് 'ഭാരതരത്നം'. 1946 ആഗസ്റ്റിൽ 'പ്രത്യക്ഷസമരം' നടത്തി കൽക്കത്തയിലും മറ്റും ഒട്ടേറെ മനുഷ്യരെ മയ്യത്താക്കി എന്ന പരാമർശം ഇവിടത്തെ ലീഗുകാരെ അരിശം കൊള്ളിച്ചു. ചാക്കീരി അഹമ്മദ്കുട്ടിയാണ് അന്ന് വിദ്യാഭ്യാസമന്ത്രി. 'ഭാരതരത്നം' പിൻവലിക്കപ്പെട്ടു. കെ.എസ്.യുക്കാരും യൂത്ത് കോൺഗ്രസുകാരും കഠിനമായി പ്രതിഷേധിച്ചെങ്കിലും ഫലിച്ചില്ല. സുഭാഷ് ചന്ദ്രബോസിൻെറ ജീവചരിത്രം ഒമ്പതാം സ്റ്റാൻഡേർഡിൽ ഉപപാഠപുസ്തകമായി വന്നു.

എൺപതുകളുടെ തുടക്കത്തിൽ കേരള സർവകലാശാലയിലെ ഒന്നാംവർഷ ഡിഗ്രി വിദ്യാർഥികൾക്ക് ഇംഗ്ലീഷ് പാഠപുസ്തകമായിരുന്നു 'എ ടോയൻ ബി ആന്തോളജി'. അതിൽ മഹാത്മാഗാന്ധിയെക്കുറിച്ചുള്ള ലേഖനം പഠിപ്പിക്കരുതെന്നായി മുസ്‌ലിം സ്റ്റുഡൻറ്സ് ഫെഡറേഷൻ. കാരണം, ഗാന്ധിജിയെ ടോയൻബി പ്രവാചകനോട് താരതമ്യം ചെയ്തിരിക്കുന്നു! നയകോവിദനായ സഖാവ് ബേബിജോൺ (അന്നത്തെ വിദ്യാഭ്യാസമന്ത്രി) ഇടപെട്ട് തർക്കം സബൂറാക്കി: പ്രവാചകനോട് മഹാത്മാവിനെ തുലനം ചെയ്യുന്ന അവസാന ഖണ്ഡിക ക്ലാസിൽ എടുക്കേണ്ട. വേണമെന്നുള്ളവർ സ്വന്തമായി വായിച്ചുപഠിക്കട്ടെ. കേരളത്തിൽ എം.എസ്.എഫുകാരെന്നൊരു കൂട്ടരുള്ളതായി അറിഞ്ഞിരുന്നെങ്കിൽ ചരിത്രമേ എഴുതുമായിരുന്നില്ല, ആർണോൾഡ് ടോയൻബി.

സാഹിത്യത്തിൻെറ അലിഫ്ബാ അറിയാത്തതുകൊണ്ടാണോ അതോ മുല്ലാ ഉമറിൻെറ താവഴിയിൽപെട്ട താലിബാൻ ചിന്താഗതിക്കാരനായതുകൊണ്ടാണോ നമ്മുടെ ട്രെയ്നിംഗ് കോളേജ് പ്രിൻസിപ്പൽ 'ആ മനുഷ്യനെ' പാഠപുസ്തകത്തിൽനിന്ന് ചവിട്ടി പുറത്താക്കിയത്? ഒരു സമുന്നത ലീഗ് നേതാവിൻെറ സമീപകാല ചെയ്തികളെ ഓർമിപ്പിക്കുന്നതാണ് നാടകത്തിൻെറ ഇതിവൃത്തം എന്ന കാരണവും കണ്ടേക്കാം. ഒട്ടേറെ ആടുമാടുകളെ പോറ്റുന്ന അഭിനവ ദാവീദ്, ഒരു സിവിൽ സർവീസുകാരൻെറ കുഞ്ഞാടിനെ അറുത്ത് ബിരിയാണി വെച്ചിട്ട് അധികം കാലമായില്ലല്ലോ? സി.ജെയുടെ സുപ്രസിദ്ധ സംഭാഷണം കടമെടുത്താൽ: ''നാവുകൾ ചിലയ്ക്കും. ചിലയ്ക്കട്ടെ. അതിനെ അവഗണിക്കാൻ മാത്രം ശക്തനാണ് ദാവീദ് രാജാവ്. ആശങ്കകളെല്ലാം ഞാൻ തെക്കൻ കാറ്റിൽ പറപ്പിക്കുന്നു. ഞാൻ യോർദ്ദാനെപ്പോലെ ഒഴുകും, സ്വതന്ത്രമായി, ശക്തിയോടെ...''

മലയാളത്തിലുണ്ടായ എക്കാലത്തെയും ഏറ്റവും മികച്ച നാടകങ്ങളിൽ ഒന്നാമത്തേതാണ് 'ആ മനുഷ്യൻ നീ തന്നെ'. അതിലെ നാലാമങ്കം ഒമ്പതാംതരത്തിലെ കുട്ടികളെ തല്ലിപ്പഠിപ്പിക്കാഞ്ഞതുകൊണ്ട് നാടകത്തിനോ നാടകകൃത്തിനോ ഒരു അപകർഷവും സംഭവിക്കയില്ല. ടാറ്റയുടെ സകല യന്ത്രങ്ങളും മുതലും മുടക്കിയാലും ഒരു ചെറിയ പനിനീർപ്പൂവുണ്ടാക്കാൻ കഴികയില്ല എന്നും പറഞ്ഞുവെച്ചിട്ടുണ്ട് സി.ജെ. തോമസ്. ശ്രേഷ്ഠാചാര്യ സൂപ്പി മുതൽക്കിങ്ങോട്ടുള്ള സകലമാന. ലീഗുകാരും ഒത്തുചേർന്ന് ശ്രമിച്ചാലും 'ആ മനുഷ്യൻ നീ തന്നെ' പോലുള്ള ഒരു കൃതി ഉണ്ടാവുമോ? ഒരിക്കലുമില്ല. അതിനു സിദ്ധി വേണം, സാധന വേണം.

1958–59 കാലത്ത് 'ൻറുപ്പൂപ്പ...'ക്കെതിരെ കത്തോലിക്കരും കരയോഗക്കാരും ലീഗുകാരുമൊക്കെ വാളെടുത്തപ്പോഴും വിദ്യാഭ്യാസ മന്ത്രി ജോസഫ് മുണ്ടശ്ശേരി കുലുങ്ങിയില്ല. ഏതാനും വർഷങ്ങൾക്കുശേഷം കേശവദേവിൻെറ 'ഓടയിൽനിന്ന്' അശ്ലീല കൃതിയാണെന്നും പാഠപുസ്തകമാക്കരുതെന്നും അഭിപ്രായമുണ്ടായപ്പോൾ അന്നത്തെ മുഖ്യമന്ത്രി ആർ. ശങ്കർ തന്നെ ദേവിൻെറ രക്ഷക്കെത്തി. ഇപ്പോഴോ?

പൃഥ്വിയിലന്നുമനുഷ്യർ നടന്ന പ-
ദങ്ങളിലിപ്പൊഴധോമുഖവാമനർ
ഇത്തിരിവട്ടം മാത്രം കാൺമവർ,
ഇത്തിരിവട്ടം ചിന്തിക്കുന്നവർ.

●